പ്രതിവാരപ്രഭാഷണം The Sermon for the week

# സുഖപ്രാപ്തിയ്ക്കുള്ള വ്യവസ്ഥകൾ

"നിനക്കു സുഖമാകുവാൻ മനസ്സുണ്ടോ?"
(യോഹന്നാൻ 5: 6)

മുപ്പത്തെട്ടു വർഷക്കാലം ബെഥെസ്ദാകുളത്തിനരികിൽ സുഖപ്രാപ്തിയ്ക്കായി കാത്തുകിടന്ന രോഗിയായ മനുഷ്യനോടു നമ്മുടെ കർത്താവു ചോദിച്ച ചോദ്യമാണു് മേൽ ഉദ്ധരിച്ചിട്ടുള്ളതു്. ബെഥെസ്ദാകുളം "ആട്ടിൻ വാതിൽ" എന്നറിയപ്പെട്ടിരുന്ന സ്ഥലത്തിനടുത്തായിരുന്നു എന്നു സുവിശേഷകൻ പറഞ്ഞിട്ടുള്ളതുകൊണ്ടു് ആ കുളത്തിന്റെ സ്ഥാനം കണ്ടുപിടിയ്ക്കുവാൻ എളുപ്പമായിത്തീർന്നിട്ടുണ്ടു്. പലസ്തീൻനാട്ടിൽ നടത്തിയിട്ടുള്ള ഭൂഗർഭഖനനങ്ങൾവഴിയായി ആ സ്ഥലത്തു് പാറയിൽ കുഴിച്ചുണ്ടാക്കിയിട്ടുള്ളതും ഏകദേശം നൂറടി വീതം നീളവും സാമാന്യം ആഴവും ഉള്ളതുമായ രണ്ടു കുളങ്ങൾ ഉള്ളതായി അറിയപ്പെട്ടിട്ടുണ്ടു്. ഇതിൽ ഒന്നു പുരുഷന്മാർക്കും മറ്റേതു സ്ത്രീകൾക്കും ഉള്ളതായിരുന്നു എന്നൂഹിക്കപ്പെടുന്നു. ദേവാലയത്തിൽ ബലികഴിക്കുവാനുള്ള ആടുകളെ കുളിപ്പിക്കുവാനുള്ള വേറൊരു കുളവും അടുത്തുതന്നെ സ്ഥിതിചെയ്തിരുന്നു. യഹൂദന്മാരുടെ ഒരു പെരുന്നാൾ സമയത്തായിരുന്നു നമ്മുടെ ചിന്താവിഷയമായ സംഭവം നടന്നതു. നവവത്സരം സംബന്ധിച്ച ഒരു പെരുന്നാളായിരുന്നു അതെന്നും നവവൽസരത്തിൽ ആദ്യമായി ചെയ്യുന്ന പ്രവൃത്തിക്കു പൊതുവേ കൽപ്പിക്കപ്പെട്ടിരുന്ന പ്രാധാന്യം അനുസരിച്ചു് ആദ്യമായി കുളത്തിൽ ഇറങ്ങുന്ന ആൾ സുഖം പ്രാപിക്കും എന്നൊരു വിശ്വാസം ഉണ്ടായിരുന്നു എന്നും ചില വ്യാഖ്യാതാക്കൾ പറയുന്നു.

സുഖംപ്രാപിക്കുമെന്നുള്ള ആശയിൽ അത്യാർത്തിയോടെ കാത്തുകിടന്ന അനേകം നിസ്സഹായരായ രോഗികളെയും അവരെ ശുശ്രൂഷിച്ചിരുന്ന ബന്ധുമിത്രാദികളുടെ കൂട്ടത്തെയും അതിനിടയിൽ കർത്താവിന്റെ ആഗമനത്തെയും നമ്മുടെ ഭാവനയിൽ കാണുവാൻ പ്രയാസമില്ല. ഏറ്റവും നികൃഷ്ടനും ഉണയറ്റവനുമായ ആ രോഗിയെ സമീപിച്ചുകൊണ്ടു കർത്താവു ചോദിച്ചു: "നിനക്കു സുഖമാകുവാൻ മനസ്സുണ്ടോ?" "മനസ്സുണ്ടു്" എന്നു് ഉടനടി അയാൾ ഉത്തരം പറയും എന്നു നമുക്കു പ്രതീക്ഷിക്കാവുന്നതാണു്. എന്നാൽ അങ്ങനെയല്ല സംഭവിച്ചതു്. ഈ വേദഭാഗം മനസ്സിരുത്തി വായിച്ചുനോക്കിയാൽ അയാൾക്കു സുഖമാകണമെന്നുള്ള ആഗ്രഹമില്ലായിരുന്നു എന്നു മനസ്സിലാക്കുവാൻ കഴിയും. അയാൾ കർത്താവിന്റെ ചോദ്യത്തിനു നേരിട്ടുത്തരം പറയുന്നില്ല. അയാളുടെ ആശാസങ്കേതമായിരുന്ന കുളത്തെക്കുറിച്ചും മററുമായിരുന്നു അയാൾക്കു പറയാനുണ്ടായിരുന്നതു്. അയാൾക്കു നടക്കുവാൻ കഴിയുമായിരുന്നു. മുപ്പത്തെട്ടു വർഷക്കാലമായി ആ മനുഷ്യൻ ബെഥെസ്ദാകുളത്തിന്റെ പരിസരങ്ങളിൽ ചുററിപ്പററി കഴിച്ചുകൂട്ടുകയായിരുന്നു. അവിടുത്തെ ജീവിതംകൊണ്ടു് അയാൾ ഏതാണ്ടു് തൃപ്തിയടഞ്ഞിരുന്നു. അയാളുടെ രോഗം അധികവും സ്വയസങ്കല്പിതവും സ്വയംകൃതവുമായിരുന്നിരിക്കണം. സുഖംപ്രാപിക്കുമെന്നുള്ള ആശയും സുഖംപ്രാപിക്കണമെന്നുള്ള ആഗ്രഹവും മിക്കവാറും നശിച്ചിരുന്നു. അയാളുടെ മനസ്സും ഹൃദയവും തഴമ്പിച്ചുപോയിരുന്നു. മനസ്സിന്റെ ചൈതന്യം നശിച്ചതിനാൽ രോഗാവസ്ഥയിൽ കഴിച്ചുകൂട്ടുന്ന ആളുകൾ ഇന്നും നമ്മുടെ ഇടയിൽ ഇല്ലയോ? ആ മനുഷ്യനെ അയാളുടെ സുഷുപ്താവസ്ഥയിൽ നിന്നും തട്ടിയുണർത്തേണ്ടതായിരുന്നു ആവശ്യം. അതു മനസ്സിലാക്കിയ കർത്താവു് "എഴുന്നേററു നിന്റെ കിടക്കയെടുത്തുകൊണ്ടു നടക്കുക" എന്നയാളോടു പറഞ്ഞു. അധികാരം തുളുമ്പിയ ആ ജീവവചനങ്ങൾ അയാളെ തട്ടിയുണർത്തി. അയാൾ അനുസരിച്ചു.

നാം നമ്മുടെ ജീവിതം പരിശോധിച്ചുനോക്കിയാൽ നമ്മുടെ പാപജീവിതത്തിൽ നാം തഴമ്പിച്ചുപോയിട്ടില്ലയോ എന്നു മനസ്സിലാക്കുവാൻ നിഷ്പ്രയാസം കഴിയും. നമ്മുടെ പാപങ്ങളിൽ നാം പലപ്പോഴും തൃപ്തിയടയുന്നില്ലയോ? നമ്മുടെ സമുദായത്തിന്റെയോ സഭയുടെയോ കുഴപ്പങ്ങളെക്കുറിച്ചുള്ള നമ്മുടെ ചിന്താഗതി എന്താണു്? കുഴപ്പങ്ങൾകൊണ്ടു നമുക്കുണ്ടാകുന്ന അനിഷ്ടഫലങ്ങളെ മാററിയിട്ടു് നമുക്കു സുഖമായി കഴിയണമെന്നുള്ളതിലപ്പുറമായി കുഴപ്പങ്ങളുടെ മൂലകാരണങ്ങളെ ഉന്മൂലനംചെയ്യണമെന്നും നാമും നമ്മുടെ സമുദായവും സഭയും ശുദ്ധീകരണം പ്രാപിക്കണമെന്നുമുള്ള ആഗ്രഹം നമുക്കുണ്ടോ? ദുർഘടപ്രശ്നങ്ങൾ ഒന്നും ആവിർഭവിച്ചില്ലെങ്കിൽ ദൈവഹിതം നടത്തണമെന്നുള്ള ചിന്തതന്നെ പലപ്പോഴും നമ്മിൽ ഇല്ലാതെ പോകുന്നില്ലയോ? അലസതയിൽ കഴിച്ചു [illegible] ഉണർന്നു പ്രവർത്തിക്കണ [illegible] ഹംപോലും ഇല്ലാതെപോ [illegible] സുഖംപ്രാപിക്കണമെന്നുള്ള [illegible] നമുക്കുണ്ടോ? പുണ്യവാന്മാരുടെ ജീവിതം പരിശോധിച്ചുനോക്കിയാൽ നാം പ്രധാനമായി കാണുന്ന ഒരു കാര്യം പാപരോഗത്തിൽ നിന്നു സുഖം പ്രാപിക്കണമെന്നുള്ള നിരന്തരമായ ആഗ്രഹവും അവരുടെ പൂർണ്ണശക്തിയും ഉപയോഗിച്ചു ദൈവഹിതം നടത്തണമെന്നുള്ള നിഷ്ഠയുമാണു്.

രോഗിയായ ആ മനുഷ്യൻ യേശു ആരാണെന്നറിഞ്ഞിരുന്നില്ല എന്നുള്ളതു് യേശുവിന്റെ സ്വാധീനശക്തിയ്ക്കുള്ള ഒരു തെളിവാണു്. ദേവാലയത്തിൽവച്ചു് "നിന്നെ ആരാണു് സുഖപ്പെടുത്തിയതു ?" എന്നു പരീശന്മാർ ചോദിച്ചപ്പോൾ അയാൾക്കു് ഉത്തരം പറയുവാൻ കഴിഞ്ഞില്ല. "എഴുന്നേററു കിടക്കയെടുത്തു നടക്കുക" എന്ന വാക്കുകളുടെ അധികാരശക്തിയും അപതൽക്ഷണം ഉളവാക്കിയ വിശ്വാസവും ആണു് ആ മനുഷ്യനെ കേവലം അപരിചിതനായ ഒരാളിൽനിന്നും പുറപ്പെട്ട അസാധാരണമായ ഈ ആജ്ഞയെ അനുസരിക്കുവാൻ പ്രേരിപ്പിച്ചതു. നമുക്കും കർത്താവിൽ പൂർണ്ണമായ വിശ്വാസം ഉണ്ടെങ്കിൽ തന്റെ ആജ്ഞപ്രകാരം അസാദ്ധ്യമെന്നു നാം വിചാരിക്കുന്ന കാര്യങ്ങൾ ചെയ്യുവാനുള്ള ശക്തി ലഭിക്കുന്നതാണു്. അനുസരിക്കുന്ന മാത്രയിൽ ശക്തി നമ്മിലേക്കു വരുന്നതായി നമുക്കു് അനുഭവപ്പെടും. പിന്നീടു് കർത്താവു് ആ മനുഷ്യനെ ദേവാലയത്തിൽ വച്ചു കണ്ടപ്പോൾ "ഇനി പാപം ചെയ്യരുതു" എന്നു പറയുകയുണ്ടായി. കർത്താവു നമ്മോരോരുത്തരോടും പറയുന്നതു് ഇതുതന്നെയാണു്: നിന്റെ പഴയ ജീവിതത്തിലേക്കു തിരിച്ചുപോകരുതു്. സുഖപ്രാപ്തിക്കു മൂന്നു കാര്യങ്ങൾ ആവശ്യമാണു്. സുഖം പ്രാപിക്കണമെന്നുള്ള ആഗ്രഹം; കർത്താവിലുള്ള വിശ്വാസം; അനുസരണം ഈ മൂന്നു വ്യവസ്ഥകൾ നിറവേററുന്നതിനാൽ നമുക്കു് ആത്മീയമായ ആരോഗ്യം, ദൈവം പ്രദാനം ചെയ്യട്ടെ.

## പ്രയോജനപ്രദമായ ആരോഗ്യക്കുറിപ്പുകൾ

### റൊട്ടിയും പാലും

റൊട്ടിയും പാലും ശരീരത്തിനു വേണ്ട എല്ലാഭക്ഷണാംശങ്ങളുമുള്ള ഭക്ഷണമാണെന്നു ചിക്കാഗോ സർവ്വകലാശാലയിലെ ശാസ്ത്രജ്ഞന്മാരുടെ ഗവേഷണത്തിൽ തെളിഞ്ഞിരിക്കുന്നു. മൂന്നുകുട്ടിക

# വിശ്വദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### ഗിരിഗീത

(കേക)

സേവ്യഭാവം വെടിഞ്ഞു സേവകഭാവംപൂണ്ടു
ഭൂവിലാവസിച്ചോരോ കർമ്മങ്ങളനുഷ്ഠിക്കെ,
ശിഷ്യസാനുഗനായി ശ്രീയേശുവൊരുത്തുംഗ
ശൈലത്തിൻ പീഠത്തിങ്കലെത്തിനാനൊരന്തിയിൽ.
നിശ്ശബ്ദസൗന്ദര്യത്തിൽ, നിർമ്മലപ്രശാന്തിയിൽ
പേശലപ്രഭവീശും താരപ്പന്തലിൻതാഴെ
വിഷാദമെല്ലാം താനേവഹിപ്പാൻ സന്നദ്ധനായ്
തുഷാരസമാർദ്രമാം തൃണത്തിൽ മുട്ടുകുത്തി
സാദരമൂർദ്ധ്വനീലനേത്രനായ് മഹാഗുരു
താതനോടോരോ കാര്യമർത്ഥിച്ചു നിശനീക്കി.
പാദാബ്ജനീരാജനം ചെയ്യുവാനിനകര-
പാളികളദ്ദേഹത്തിൻ പ്രാന്തത്തിലണയവേ
കണ്ണുകളാകാംക്ഷയാൽ നിറച്ചു മേദാക്കൾക്കാൻ
കർണ്ണങ്ങൾ വാട്ടംപിടിച്ചുൽബുദ്ധഹൃദയരായ്
വന്നങ്ങുകൂടി മർത്ത്യലക്ഷങ്ങളാദിവ്യമാം
കുന്നിന്റെ ചരിവിലും സാനുപ്രദേശത്തിലും
തന്നിലാജനത്തിന്റെ വിശ്വാസം കാൺകമൂല-
മുന്നതനിഗമാന്തവേദിപാടിനാനേവം.
ദാരിദ്ര്യം സദാത്മനി വഹിപ്പോർ നൂനം ഭാഗ്യ-
ധാരികൾ സ്വർഗ്ഗരാജ്യമവർക്കുലഭിച്ചീടും.
സത്യത്തിലപൂർണ്ണന്മാർ, ധർമ്മത്തിലപൂർണ്ണന്മാർ
നീതിയിലപൂർണ്ണന്മാർ തങ്ങളെന്നുള്ളിലോർത്തു
പ്രത്യഹം വിനീതരായ് നാളുകളവർപോക്കും,
സാത്വികപദവിക്കായ് പ്രാർത്ഥനയനുഷ്ഠിക്കും.
സൗമ്യതകലർന്നവരത്യന്തം ഭാഗ്യവാന്മാർ
ഭൂമിതന്നവകാശം ലഭിക്കുമവർക്കെന്നും.
ക്രൂരശീലരായ്ത്തീരും രാജ്യാവകാശത്തിന്നായ്
ഘോരമാംസമരത്തിലേർപ്പെടും ജനംനൂനം.
സ്വന്തമാത്മാവോടെന്നും നൂതനഭൂമിക്കായി
സംഗ്രാമം നടത്തുന്നോർ ശാന്തരായ്ബ്ഭവിക്കുന്നു;
ദുഷ്ടർതൻ സാന്നിദ്ധ്യത്തിൽ നൈഷ്ഠ്യംകൈക്കൊള്ളാ
ദുഷ്ടതശമിപ്പിക്കാനക്രമം കാണിക്കാതെ (തെ
പ്രാതികൂല്യങ്ങൾകണ്ടാൽ കോപാഗ്നികത്തിക്കാതെ
പാതയിലരാതികൾ നിൽക്കുകിലുളകാതെ
ദുഷ്കർമ്മം സുശാന്തതകൊണ്ടുമാർജ്ജനംചെയ്തു-
മക്രമരാഹിത്യത്താലക്രമമടക്കിയും
സഹനശക്തിമൂലമീർഷ്യയെ വിജയിച്ചും
സതതം വസിക്കുന്ന സൗമ്യതവഹിക്കുമോർ.
സമസ്തസൃഷ്ടികളന്ധകാരത്തിലുഴൽവതും
സമസൃഷ്ടികളേറ്റം ക്ലേശിച്ചുകഴിപ്പതും
കണ്ടുകണ്ടകം നൊന്തുകേഴുവോർ ഭാഗ്യവാന്മാ-
രവർക്കു നശ്വരമാശ്വാസമകക്കാമ്പിൽ
നീതിക്കായ് പൈദാഹങ്ങളുള്ളോർ ഭാഗ്യവാന്മാർ
സംതൃപ്തിസദാകാലമവർക്കു വളർന്നീടും.
നീതിയും നിയമവുമുണ്ടുലോകത്തിൽ മർത്ത്യ
നിർമ്മിതമവയൊന്നും സ്വർഗ്ഗീയമല്ലെന്നോർക്ക,
ശത്രുമിത്രാദിഭേദമേശാതെ സ്നേഹിക്കേണം.
സർവമാനുഷ്യരെയുമെന്നുള്ള നീതിക്കായി
വിശന്നും ദാഹംപൂണ്ടും വാഴുവോർക്കുവിണ്ണിൽപ്പാരം
വിശിഷ്ടതരമായ സംതൃപ്തിയുളവാകും.
കാരുണ്യമെഴുന്നവർ സൗഭാഗ്യസമ്പൂർണ്ണന്മാർ
കാരുണ്യം ലഭിച്ചീടുമവർക്കുസദാകാലം.
മാനസവിശുദ്ധിയെക്കൈക്കൊള്ളുവോർ ഭാഗ്യവാന്മാ-
രാനന്ദസ്വരൂപനാം ദൈവത്തെയവർകാണും
തിന്മയുള്ളേടത്തെല്ലാം നന്മകൾ വിതറിയും
നന്മയുള്ളേടത്തുകൂടുതൽ വർദ്ധിപ്പിച്ചും
സംഗ്രാമപ്പെരുമ്പറയെങ്ങുമേ മുഴക്കാതെ
സംഗ്രാമനിരതരായ് മർത്ത്യരെത്തീർത്തിടാതെ
സമ്പത്തുസംഭരിക്കാൻ പ്രേരണനൽകിടുന്ന
സ്വാർത്ഥതയെന്നമദ്യം ദൂരവേ സംത്യജിച്ചും
സന്തതം സമാധാനമുണ്ടാക്കും നരർഭാഗ്യ-
സമ്പന്നരവർ ദൈവപുത്രരെന്നെണ്ണപ്പെടും.
സ്വന്തനന്മകൾമൂലം പീഡിതരാകുന്നവർ
സൗഭാഗ്യവാന്മാർ സ്വർഗ്ഗമവർക്കുസ്വന്തംതന്നെ.
വല്ലാതെ ഞാൻനിമിത്തം നിങ്ങളേപ്പഴിക്കയും
വല്ലാത്തൊരുപദ്രവം നിങ്ങളിലണക്കയും
പൊയ്യായിപ്പലതിന്മ നിങ്ങളിലർപ്പിക്കയും
ചെയ്യുമ്പോൾ നിങ്ങളേറ്റം സൗഭാഗ്യസമ്പന്നന്മാർ.
സ്വർഗ്ഗത്തിൽ നിങ്ങൾക്കുള്ള പാരിതോഷികംശ്രേഷ്ഠ-
മാകയാൽ നിങ്ങളേറ്റം സന്തോഷിച്ചുല്ലസിപ്പിൻ.

(തുടരും)

---

എലികളെ എടുത്തു ഒരു കൂട്ടത്തിനു റൊട്ടിയും വെള്ളവും, ഒരു കൂട്ടത്തിനു പാലും, ഒരു കൂട്ടത്തിനു റൊട്ടിയും പാലും കൊടുത്തുനോക്കി. റൊട്ടിയും വെള്ളവും കൊടുത്ത എലികൾ ചെറുതായി. പാലുമാത്രം കൊടുത്തവ വിളറി. റൊട്ടിയും പാലും കൊടുത്തവ മറ്റവയെക്കാൾ ഇരട്ടി വലുതായി. അവയ്ക്കു ദേഹത്തിനും മനസ്സിനും ശക്തിയും കൂടുതലായിരുന്നു. റൊട്ടിയിലും പാലിലും ജീവിതത്തിന് ആവശ്യമായ 10 അമീനൊ അഡിസ്സ്കൾ ഉണ്ടത്രെ. ചില രാജ്യങ്ങളിൽ അരി, ഗോതമ്പ് മുതലായ ധാന്യങ്ങൾ പ്രധാന ഭക്ഷണമാണ്. അതിൽനിന്ന് ആവശ്യമായ പ്രോട്ടീൻ കിട്ടുമൊ എന്ന ചോദ്യത്തിനു അമേരിക്കൻ മെഡിക്കൽ അസോസിയേഷൻ പറയുന്നതു ശരീരത്തിനു ആവശ്യമായ പ്രോട്ടീനിൻ 1/2 – 2/3 ഭാഗം സസ്യഭക്ഷണത്തിൽ നിന്നും ബാക്കി പാലിൽ നിന്നും കിട്ടുമെന്നാണ്.

### വാഴപ്പഴം

ലണ്ടൻ

കുട്ടികൾക്കു കുടൽസംബന്ധമായസുഖക്കേടുണ്ടാകാതിരിക്കുവാൻ ഗർഭിണികൾ വാഴപ്പഴം ഉപയോഗിക്കുന്നതു ഏറ്റവും ഫലപ്രദമായിരിക്കുമെന്ന് ഇവിടത്തെ ഒരു വിദഗ്ദ്ധഡോക്ടർ അഭിപ്രായപ്പെട്ടിരിക്കുന്നു. പ്രസവാനന്തരം വാഴപ്പഴം ഭക്ഷിച്ചിട്ടു മാതാക്കൾ മുലകൊടുക്കുന്നതും ദഹനത്തിനനുസരിച്ചു കുഞ്ഞുങ്ങൾക്കു വാഴപ്പഴം നൽകുന്നതും നന്നെന്നാണ് അദ്ദേഹം സമർത്ഥിക്കുന്നതു. 3 വയസ്സുള്ള ഒരു കുട്ടിയെ 32 പവന്റെ വാഴപ്പഴംകൊണ്ടു 4 വർഷക്കാലം ചികിത്സിച്ചു പ്രസ്തുത സുഖക്കേടു ശമിപ്പിച്ചതായും പറയപ്പെടുന്നു.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ്. 7. 1—13.

ശിഷ്യന്മാരുടെ പര്യടനവും അഞ്ചപ്പംകൊണ്ട് അയ്യായിരംപേരെ പോഷിപ്പിച്ച സംഭവവുംമൂലംകർത്താവിന്റെ പ്രവർത്തനമണ്ഡലം വികസിച്ചത് തലസ്ഥാനമായ യറുശലേമിലെ പരീശന്മാരുടെയും ശാസ്ത്രിമാരുടെയും ശ്രദ്ധയെ ആകർഷിച്ചു. ഏതാണ്ട വിമർശനബുദ്ധിയോടുകൂടി സമീപിച്ച അവർക്ക് മാമൂൽ ആചരണത്തിൽ ശിഷ്യന്മാർപ്രദർശിപ്പിച്ച അനാസ്ഥ തീരെ അസഹ്യമായി തോന്നി. കർത്താവ് അവർക്ക് നൽകുന്ന മറുപടിയിൽ ദൈവത്തിന്റെ നിയമങ്ങളെ അവഗണിച്ചിട്ട് മാമൂലുകൾക്കും പാരമ്പര്യങ്ങൾക്കും പ്രാധാന്യം നൽകുന്നതിനെയാണ് വിമർശിച്ചിരിക്കുന്നത്. സഭയുടെ നിയമങ്ങൾ എത്രതന്നെ വിലമതിക്കപ്പെടേണ്ടതാണെങ്കിലും ദൈവത്തിന്റെ നിയമങ്ങൾ പാലിക്കുന്നതിനു സഹായകമാകേണ്ടവ മാത്രമാകുന്നു. അവ രണ്ടും തമ്മിൽ തെററി മനസ്സിലാക്കുവാനിടയാകരുത്. മാതാപിതാക്കന്മാരോടുള്ള കർത്തവ്യം അവഗണിച്ചിട്ടുപോലും സഭയ്ക്കു ദാനം ചെയ്യുന്നതിനെ പ്രോത്സാഹിപ്പിക്കുന്ന രീതിയാണ് കർത്താവ് എടുത്തു പറഞ്ഞ് വിമർശിക്കുന്നത്. നമ്മുടെ അനുഷ്ഠാനങ്ങളും ജീവിത നിയമങ്ങളുമെല്ലാം എത്രമാത്രം ദൈവേഷ്ടവുമായി പൊരുത്തപ്പെട്ടുപോകുന്നു എന്നു നാം ശ്രദ്ധാപൂർവം സൂക്ഷിക്കേണ്ടതാണ്.

ചൊവ്വാ. മർക്കോസ്. 7. 14-23

ജീവിതവിശുദ്ധിയെപ്പററി യഹൂദന്മാർക്കും കർത്താവിനുമുണ്ടായിരുന്ന അഭിപ്രായഗതി എത്ര വിഭിന്നമാണെന്ന് ഇവിടെ കർത്താവ് വിശദീകരിക്കുന്നു. "എല്ലാവരും കേട്ടുകൊൾവിൻ" എന്നുള്ള ആഹ്വാനത്തോടുകൂടിയാണ് കർത്താവ് വിശദീകരണത്തിനാരംഭിക്കുന്നതുതന്നെ. കർത്താവിന്റെ നൂതനമായ ഈ ചിന്താഗതി ക്രൈസ്തവസഭയിൽതന്നെ വിപ്ലവപരമായ പരിവർത്തനങ്ങൾക്കു നിദാനമായി. അശുദ്ധിയും വിശുദ്ധിയുമെല്ലാം അശുദ്ധമായ സാധനങ്ങളോടോ ജനങ്ങളോടോ ഉള്ള സമ്പർക്കം കൊണ്ടുണ്ടാകണമെന്നില്ല. അശുദ്ധി ഓരോരുത്തന്റെ മനോഭാവത്തെ ആശ്രയിച്ചാണിരിക്കുന്നത്. ഇവിടെ ചേർത്തിരിക്കുന്ന പാപങ്ങളുടെ പട്ടിക ക്രമീകൃതമായ ഒരു ലിസ്റ്റായി പരിഗണിക്കുവാൻ നിവൃത്തിയില്ല. ഏതായാലും ബാഹ്യമായ അനുഷ്ഠാനങ്ങളേയോ ലക്ഷ്യങ്ങളേയോ മാത്രം അസ്പദമാക്കി ഒരുവന്റെ ജീവിതത്തിന്റെ മാററു നിർണ്ണയിക്കുന്നതിനെ കർത്താവ് ഇവിടെ ശരിയായി വിമർശിക്കുന്നുണ്ട്. നമ്മുടെ ചിന്തയും ഭാവനയും നിയന്ത്രിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി കർത്താവ് ഊന്നിപ്പറയുന്നത് നമ്മുടെ ഗാഢമായ ചിന്തയ്ക്കു വിധേയമായിട്ടുണ്ടോ?

ബുധൻ. മർക്കോസ് 7. 24—30.

നമ്മുടെ കർത്താവിന്റെ ജീവിതത്തിൽ ഒരു നൂതനഘട്ടത്തിലേക്കുള്ള പ്രവേശനമാണു നാമിവിടെ കാണുന്നത്. യഹൂദന്മാരുടെ ദേശം വിട്ട് പുറജാതികളുടെ അധിവാസകേന്ദ്രങ്ങൾ ആദ്യമായി അവിടുന്നു സന്ദർശിക്കുകയാണ്. ഹെരോദാവിന്റെ ശത്രുത, യഹൂദസഭയുമായുള്ള സംഘട്ടനം ഇവ രണ്ടുമാണു ഇതിനു ഹേതുക്കൾ. ഹെരോദാവിന്റെ രാജ്യത്തിനു വെളിക്കുള്ള ഈ സഞ്ചാരം പക്ഷെ പല മാസങ്ങൾ ദീർഘിച്ചുകാണുവാനിടയുണ്ട്. തന്റെ ഈ അജ്ഞാതവാസം ആരും അറിയരുതെന്ന് കർത്താവു ആഗ്രഹിച്ച വസ്തുത മർക്കോസു മാത്രമേ വെളിപ്പെടുത്തുന്നുള്ളു. തന്റെ ദൗത്യ് പ്രഥമമായി യഹൂദന്മാരെ ഉദ്ദേശിച്ചാണെന്ന് കർത്താവ് കരുതിയിരുന്നു എങ്കിലും കർതൃദൃഷ്ടിയിൽ സ്നേഹം ഹേമിക്കുന്നിടത്ത് ലംഘിക്കാവുന്ന നിയമം മാത്രമായിരുന്നു അത്. കുട്ടികൾ തിന്നു തൃപ്തരാകുന്നതുവരെ അപ്പനുറുക്കുകൾ പോലും തിന്നാതെ ചെറുനായ്ക്കൾ കാത്തുനിൽക്കേണ്ട ആവശ്യമില്ലെന്ന മറുപടിയിൽ സന്തുഷ്ടനായ കർത്താവ് പിന്നെ അവളെ നിരുത്സാഹപ്പെടുത്തുന്നില്ല. സഭയുടെ ഇന്നത്തെ സാഹചര്യത്തിൽ ഭവനം ക്രമപ്പെടുത്തിയിട്ടാട്ടെ പുറമേ മിഷ്യൻപ്രവർത്തനം നടത്തുവാൻ എന്നഭിപ്രായപ്പെടുന്നവരുണ്ട്. എന്നാൽ സ്നേഹം കവിഞ്ഞൊഴുകേണ്ടതാവശ്യമാണെന്ന വസ്തുത അവർ വിസ്മരിച്ചുകളയുന്നു.

വ്യാഴം. മർക്കോസ്. 7. 31—37.

വി. മർക്കോസിന്റെ സുവിശേഷത്തിൽ മാത്രം കാണുന്ന ഒരു സംഭവമാണിത്. "ആരും അറിയരുത്" എന്നുള്ള ആഗ്രഹം ഇവിടെ കർത്താവിനെ നിയന്ത്രിച്ചിരുന്നതായി കാണുന്നു. വിശ്വാസം ഉല്പാദിപ്പിക്കുന്നതിനും അങ്ങനെ സൗഖ്യം സാധിതമാകുന്നതിനുമായി കൗദാശികമായ മാർഗ്ഗങ്ങൾ ഉപയോഗിച്ചതും അർത്ഥവത്തായിരിക്കുന്നു. ജന്മനാ ചെകിടനായിരുന്ന ആ മനുഷ്യൻ വളരെ പ്രയാസപ്പെട്ടാണ് വല്ലതും സംസാരിച്ചത്. പ്രാർത്ഥനയും വേദപുസ്തകവായനയും മൂലം ദൈവത്തിനു ചെവികൊടുക്കുകയും അങ്ങനെ അവനെ അനുസരിക്കുകയും ... ക്കല്ലാതെ ദൈവത്തെപ്പാ... രോട് സാക്ഷിപ്പാൻ കഴിയു... ന്ന് ആ ദേശത്തുവച്ച് കർത്താവ് ചെയ്ത സൗഖ്യദാനകൃത്യത്തിൽ (5-17) അവൻ അവിടെനിന്നും പോകണമെന്നപേക്ഷിച്ച ദേശക്കാരായിരുന്നു അവർ. എങ്കിലും ഇന്ന് അവർ അവനെ പ്രസിദ്ധമാക്കുവാനും ദൈവത്തിന്റെ കരുണയാൽ വിസ്മയിപ്പാനുമിടയായി. "പാപം പെരുകിയേടത്തു കൃപ അത്യന്തം വർദ്ധിച്ചു". എന്ന് പൗലൂസ ശ്ലീഹാ എഴുതിയതു ഇവിടെ സഫലമായിതന്നെ കാണുന്നു.

വെള്ളി. മർക്കോസ്. 8. 1—10.

ഏഴപ്പംകൊണ്ട് നാലായിരം പേരെ പോഷിപ്പിച്ച ഈ സംഭവം 6. 34-44 ൽ നാം വായിക്കുന്ന സംഭവത്തെപ്പററി ഗ്രന്ഥകാരനു് ഏതോ മാർഗ്ഗത്തിൽനിന്നു ലഭിച്ച വിശകലന റിപ്പോർട്ടു മാത്രമാണ് എന്നഭിപ്രായപ്പെടുന്ന പണ്ഡിതന്മാരുണ്ട്. എന്നാൽ ഗ്രന്ഥകർത്താവ് ഇവ രണ്ടും വ്യത്യസ്ത സംഭവങ്ങളായി കരുതിയിരുന്നു എന്ന് 19. 20 ഈ വാക്യങ്ങൾ തെളിയിക്കുന്നുണ്ട്. കർത്താവിനു അവരോട് അലിവു തോന്നി. അതാണ് കർത്താവിനെ ഈ പ്രവൃത്തിക്ക് പ്രേരിപ്പിച്ചത്. വിശന്നിരിക്കുന്ന ലോകത്തിനു കർത്താവ് ചെയ്തുകൊണ്ടിരിക്കുന്ന പുനരുദ്ധാരണപരമായ മിഷ്യന്റെ ഒരുപമ, തെരഞ്ഞെടുക്കപ്പെട്ട മനുഷ്യരിൽക്കൂടെ തന്റെ ജീവൻ ലോകത്തിനു നൽകണമെന്ന ഉദ്ദേശം ഇവയെ പ്രസ്പഷ്ടമാക്കുന്ന ഒരു സംഭവമായി ഇതിനെ വ്യാഖ്യാനിക്കുന്നുണ്ട്. ദൈവം ലോകത്തെ സ്നേഹിച്ചതുകൊണ്ട് തന്റെ പുത്രനെതന്നെ ലോകത്തിനു നൽകി. വിശന്നിരിക്കുന്ന ലോകത്തെ കർത്താവ് ഇന്നും സ്നേഹിക്കുന്നുണ്ട്. എന്നാൽ തന്റെ ജീവൻ ലോകത്തിനു നൽകുവാനുള്ള മാർഗ്ഗം നാം മാത്രമാകുന്നു.

ശനി. മർക്കോസ്. 8. 11—26

ഈ ഭാഗത്തു മൂന്നുവിധത്തിലുള്ള അന്ധത, അവയോരോന്നും കർത്താവ് നേരിടുന്ന വിധം ഇവ പ്രതിപാദിച്ചുകാണുന്നു. പരീശന്മാരുടെ അന്ധതയ്ക്ക് കർത്താവിനു് ഒന്നും ചെയ്യുവാൻ കഴിഞ്ഞില്ല. ദൈവത്തിന്റെ മഹത്വമേറിയ കൈ അവരുടെയിടയിൽ പ്രവർത്തിച്ചിട്ട് അതു ഗ്രഹിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ അതിൽപരമായ എന്തടയാളമാണു അവർക്കു നൽകുക. അവരുടെ അന്ധതയെപ്പററി കർത്താവു ഖേദിക്കുന്നതു സൂക്ഷിക്കുക. (12) ശിഷ്യന്മാരുടെ കഥ വ്യത്യസ്തമായിരുന്നു. അവർ അനുഭവിച്ചറിഞ്ഞതു വിസ്മരിച്ചു

(ശേഷം 11-ാം പേജിൽ)

[illegible]ജിൽനിന്നു തുടർച്ച)

[illegible]ത്രമേ ഉള്ളുവെന്നും വലിയ [illegible](റീശൊറാബോ)എന്ന സ്ഥാനം [illegible] പാത്രിയർക്കീസന്മാരെയും സംബന്ധിക്കുന്നതാണെന്നും വാദിച്ചുകൊണ്ടിരിക്കുന്നു. ഇതേ വ്യാഖ്യാനം തന്നെയാണ് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് സ്വീകരിച്ചിരിക്കുന്നതെന്നു് തിരുമനസ്സിലെ പ്രസംഗഭാഗം വ്യക്തമാക്കുന്നുണ്ടു്. മേലുദ്ധരിച്ച 'ഹൂദായാ കാനോനിലെ' ഭാഗത്തെ അടിസ്ഥാനമാക്കി മാർപ്പാപ്പായ്ക്കു് ശേഷം പാത്രിയർക്കീസന്മാരുടെമേൽ അധികാരമുണ്ടെന്നു് വാദിക്കുന്നതു് മൌഢ്യമാണെന്നും ഭോഷത്വമാണെന്നും തിരുമനസ്സുകൊണ്ടു് പ്രസ്താവിച്ചിരിക്കുന്നു. ഒരു ഡിന്നറിൽ ഒന്നാംസ്ഥാനത്തു് ഇരിക്കുന്നയാളിനു് അവകാശപ്പെടാവുന്നതിൽ കൂടുതൽ സ്ഥാനമൊന്നും ശേഷം പാത്രിയർക്കീസന്മാരുടെമേൽ മാർപ്പാപ്പായിക്കു് ഇല്ലെന്നാണു് തിരുമനസ്സുകൊണ്ടു് സമർത്ഥിക്കുന്നതു്.

എന്നാൽ യാക്കോബായക്കാരും ഗ്രീക്കു് ഉൾപ്പെടെ അർമ്മേനിയൻ മുതലായ പൌരസ്ത്യസഭകളും ഒന്നുപോലെ സ്വീകരിക്കുന്ന നിഖ്യാസൂന്നഹദോസിന്റെ 24 അറബികാനോനാകളിൽ പലതും റോമ്മാപാത്രിയർക്കീസിനു് മററു പാത്രിയർക്കീസന്മാരുടെമേലുള്ള അധികാരത്തെ സ്പഷ്ടമായി സമ്മതിച്ചിട്ടുണ്ടു് എന്നുള്ള വസ്തുത തിരുമനസ്സിലെ ശ്രദ്ധയ്ക്കു് വിഷയീഭവിപ്പിച്ചുകൊള്ളട്ടെ. നിഖ്യാസൂന്നഹദോസിന്റെ അറബി കാനോനാകളുടെ കൂട്ടത്തിൽ എട്ടാമത്തെ കാനോനാ ഇങ്ങനെയാണു്. "ഒരു പാത്രിയർക്കീസിനു തന്റെ അധികാരത്തിനു കീഴുള്ളവരുടെ മേൽ ന്യായപ്രകാരം ഇഷ്ടമുള്ളതെല്ലാം പ്രവർത്തിക്കാൻ അധികാരമുള്ളതുപോലെ എല്ലാ പാത്രിയർക്കീസന്മാരുടെമേലും റോമ്മാപാത്രിയർക്കീസിനു അധികാരമുണ്ടു്. ഭാഗ്യവാനായ പത്രോസിനു പൊതുവിൽ എന്ന പോലെതന്നെ" പ്രസ്തുത സൂന്നഹദോസിന്റെ 44—ാം കാനോനായിൽ വീണ്ടും ഇതേപ്പററി ഇങ്ങനെ പ്രസ്താവിക്കുന്നു. "പത്രോസിനു സകല ക്രിസ്തീയമേലധികാരികളുടെമേലും അവരുടെ സൂന്നഹദോസുകളുടെമേലും അധികാരമുള്ളതുപോലെയും ഒരു പാത്രിയർക്കീസിനു തന്റെ കീഴിലുള്ളവരുടെമേൽ അധികാരമുള്ളതുപോലെയും റോമ്മാ മേൽപ്പട്ടക്കാരനു എല്ലാ പാത്രിയർക്കീസന്മാരുടെമേലും അധികാരമുണ്ടു്. എന്തുകൊണ്ടെന്നാൽ രക്ഷിക്കപ്പെട്ട ഗണത്തിന്മേലും അതിൽപെട്ട സകല പള്ളികളിന്മേലും സകല ജനങ്ങളിന്മേലും അയാൾ മിശിഹായുടെ വികാരി ആയിരിക്കുന്നു."

നിഖ്യാ സൂന്നഹദോസിന്റേതെന്നു വിശ്വസിക്കപ്പെടുന്ന മേൽ വിവരിച്ച രണ്ടു കാനോനാകളുടെ വെളിച്ചത്തിൽ 'ഹൂദായകാനോനിൽ' റോമ്മാ മാർപ്പാപ്പായെപ്പററി റീശ് പാത്രിയർക്കീസ് എന്നു പറഞ്ഞിരിക്കുന്നതു് മററു പാത്രിയർക്കീസന്മാരുടെ മേൽ അധികാരമുള്ള പാത്രിയർക്കീസ് എന്ന അർത്ഥത്തിലാണെന്നും കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നിർവ്വചിക്കുന്നതുപോലെ 'സമന്മാരിൽ മുമ്പൻ' എന്ന അർത്ഥത്തിലല്ലെന്നും സ്പഷ്ടമാകുന്നുണ്ടു്. ഹൂദായ കാനോനിൽ മാർപ്പാപ്പായെ റീശ് പാത്രിയർക്കീസ് എന്നു മാത്രമല്ല, റേശൊറാബോ വലിയ തലവൻ (ശ്രേഷ്ഠാധികാരി) ആയ പാത്രിയർക്കീസ് എന്നാണു വിളിക്കുന്നതു്. മേൽ വിവരിച്ച രേഖകളിൽനിന്നും മാർപ്പാപ്പായുടെ പരമാധികാരവാദം മൌഢ്യമാണെന്നോ ഭോഷത്വമാണെന്നോ പ്രസ്താവിക്കുന്നതു ഒട്ടുംതന്നെ ബുദ്ധിപൂർവ്വകമല്ലെന്നു തെളിയുന്നുണ്ടല്ലോ.

മാർപ്പാപ്പായുടെ പരമാധികാരം യാക്കോബായാക്കാരുടെ മുഖ്യമായ പ്രമാണഗ്രന്ഥങ്ങളിൽ (ഹൂദായകാനോനിൽ നിഖ്യാ സൂന്നഹദോസിന്റെ അറബികാനോൻ ഈ ഗ്രന്ഥങ്ങളിൽ) സമ്മതിച്ചിരിക്കുന്ന സ്ഥിതിക്കു കാതോലിക്കാബാവാ തിരുമനസ്സിലെ കോട്ടയം പ്രസംഗം സത്യത്തെ ഗോപനംചെയ്യാനുള്ള ഒരു വ്യഥാ ശ്രമമായിട്ടുകൂടെയും വ്യാഖ്യാനിക്കപ്പെടാവുന്നതാണു്. ക്രിസ്തുവിന്റെ സഭയാകുന്ന മഹാസൌധം പണികഴിക്കപ്പെട്ടിരിക്കുന്നതു മാർപ്പാപ്പായുടെ പരമാധികാരമാകുന്ന അടിസ്ഥാനത്തിന്മേലാണെന്നു ചരിത്രാന്വേഷകന്മാരായ പണ്ഡിതന്മാർ ഏവർക്കും നിഷ്പ്രയാസേന ഗ്രഹിക്കത്തക്ക അസംഖ്യം രേഖകൾ സുലഭങ്ങളാണു്.

ക്രിസ്തുവിന്റെ സഭ ഏകവും അവിഭാജ്യവുമാണു്. സഭയിലെ ഏതെങ്കിലും പാത്രിയർക്കീസോ മെത്രാനോ സാർവ്വത്രിക സഭയുടെ ഐക്യത്തിൽനിന്നു വേർപെട്ടു സ്വതന്ത്രസഭകൾ സ്ഥാപിക്കാൻ ശ്രമിക്കുന്നതു് വേദപുസ്തകത്തിനും ക്രിസ്തീയ പാരമ്പര്യത്തിനും വിരുദ്ധമാണെന്നു നാം മനസ്സിലാക്കണം. ക്രിസ്തുനാഥൻ നിരവധി സഭകൾ സ്ഥാപിക്കാതെ ലോകം മുഴുവനും വേണ്ടി പത്രോസിന്റെ അധികാരത്തിൻകീഴിൽ ഒരു സഭ മാത്രമേ സ്ഥാപിച്ചിട്ടുള്ളു. അനേകം വിഭിന്ന സഭകളുടെ കാഴ്ചം ക്രിസ്തുവിന്റെ ആശയത്തിനും നിർദ്ദേശത്തിനും വിരുദ്ധമാണെന്നു വേദപുസ്തകത്തെപ്പററി സാമാന്യജ്ഞാനമുള്ളവർക്കുപോലും ഗ്രഹിക്കുവാൻ കഴിയും. പത്രോസിന്റെ അധികാരത്തോടു [illegible]ത്തുകൊണ്ടു സ്ഥാപിക്കപ്പെടുന്ന സ്വതന്ത്രസഭകൾ ക്രിസ്തീയസഭകൾ എന്നു വിളിക്കപ്പെടാവുന്നതെങ്കിലും അവ വാസ്തവത്തിൽ ക്രിസ്തീയസഭകൾ ആയിരിക്കുകയില്ല എന്നതു നിശ്ചയം തന്നെ. സഭാനാഥനായ ക്രിസ്തുവിനോടു ഇങ്ങനെ നൂതനമായി സ്ഥാപിക്കപ്പെടുന്ന സഭകൾക്കു യാതൊരു ബന്ധവും ഉണ്ടായിരിക്കുകയില്ല. സത്യസഭയുടെ ഐക്യത്തിൽനിന്നും വിട്ടുമാറി മനുഷ്യരാൽ സ്വേച്ഛാനുസരണം സ്ഥാപിക്കപ്പെടുന്ന സഭകൾ ക്രിസ്തുവിന്റെ ദൃഷ്ടിയിൽ 'ഇടത്തുട്ടുകളും' ശീശ്മകളും മാത്രമെ ആയിരിക്കുകയുള്ളുവെന്നും തത്തൽ സഭകൾ ജനങ്ങളുടെ ആത്മരക്ഷയ്ക്കു് പ്രയോജകീഭവിക്കുകയില്ലെന്നും ഈ നവീന സഭാംഗങ്ങൾ ഗ്രഹിക്കേണ്ടതാണു്. യാക്കോബായ സഹോദരങ്ങൾ അവരുടെ പ്രമാണഗ്രന്ഥങ്ങളെത്തന്നെ ശരിയായി പഠിക്കയും അവയിൽനിന്നു സത്യം ഗ്രഹിക്കയും ചെയ്തിരുന്നുവെങ്കിൽ യാക്കോബായ സഭയിലെ കുഴപ്പങ്ങൾക്കെല്ലാം പര്യവസാനം ഉണ്ടാകയും അവരുടെ ഇടയിൽ സമാധാനം സ്ഥാപിക്കപ്പെടുകയും ചെയ്യുമായിരുന്നുവെന്നതിനു സംശയമില്ലതന്നെ.



## സണ്ടേസ്കൂൾ വാർഷികം

മെഴുവേലി ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂളിന്റെയും ബാലസമാജത്തിന്റെയും ഏകോപിച്ചുള്ള വാർഷിക സമ്മേളനം 126 ഇടവം 27-ാംനു ഞായറാഴ്ച 10 മണിക്ക് പ്രസ്തുത പള്ളിയിൽവച്ചു് റെ. ഡീക്കൻ പി. ജി. ജോർജ്ജ് ബി. എസ്സ്‌സി. ബി. ററി.യുടെ അദ്ധ്യക്ഷതയിൽ കൂട്ടകയുണ്ടായി. തദവസരത്തിൽ ഡീക്കൻ പി. എസ്സ്. സമുവേൽ ബി. എസ്സ്‌സി. മി. വി. ജെ. ചെറിയാൻ എന്നിവർ ശ്രദ്ധേയങ്ങളായ ഓരോ പ്രസംഗം ചെയ്തു. കുട്ടികൾക്കുള്ള സമ്മാനദാനം, ഉപസംഹാരം എന്നിവയ്ക്കുശേഷം 1 മണിയോടുകൂടി മീററിംഗ് പര്യവസാനിച്ചു. സണ്ടേസ്കൂളിന്റെ അഭിമുഖ്യത്തിൽ കുട്ടികൾക്കായി നടത്തപ്പെട്ട കായിക മത്സരം, പ്രസംഗമത്സരം, വാക്യമത്സരം എന്നിവയിൽ വിജയികളായവർക്കു സമ്മാനങ്ങൾ നൽകുകയുണ്ടായി എന്നുള്ളതും പ്രസ്താവ്യമത്രെ. ഇടയ്ക്കിടെ ബാലികമാരുടെ ഗാനങ്ങളും ഉണ്ടായിരുന്നു.

# നോയമ്പുദിവസങ്ങൾ കുറയ്ക്കുന്നു

## പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ കല്പന

യാക്കോബായസഭയിലെ പ്രധാനപ്പെട്ട മൂന്നു നോമ്പുകളുടെ ദിവസങ്ങൾ കുറച്ചുകൊണ്ടു് 1946 ധനു 7-ാം തീയതി ഹോംസിൽനിന്നു പാത്രിയർക്കീസു ബാവാ തിരുമേനി പുറപ്പെടുവിച്ച ഒരു കല്പന ഇപ്പോൾ പാത്രിയർക്കാസു ഭാഗത്തുള്ള എല്ലാ പള്ളികളിലും വായിച്ചിരിക്കുന്നു. ആ കല്പനയിൽ ഇപ്രകാരം പറയുന്നു:—

തെരഞ്ഞെടുക്കപ്പെട്ടതായ തന്റെ സഭയെ സുഭിക്ഷങ്ങളായ പുൽമേടുകളിൽ മേയിപ്പാൻ, അതായതു്, ദൈവ മഹത്വം വ്യാപിക്കുമാറു്, ആത്മാക്കളുടെ രക്ഷക്കുവേണ്ടി, ആത്മീകജീവിതത്തിൽ അതിനെ (സഭയെ) ഭരിപ്പാൻ, ദൈവേഷ്ടത്താലും, തന്റെ അദൃശ്യ നിശ്ചയത്താലും, പത്രോസിന്നടുത്ത സിംഹാസനത്തിന്നു് നാം ചുമതലക്കാരനായി തീർന്നപ്പോൾ, പ. സഭയുടെ കാര്യങ്ങളിൽ താല്പര്യം വയ്ക്കേണ്ടതു് ധർമ്മമെന്നു നമുക്കു തോന്നി. വിവിധ കാരണങ്ങളാൽ സംഭവിച്ചവയായി നമ്മുടെ ഈ തലമുറയുടെ കാലോചിത വ്യത്യാസങ്ങളേയും, വൈദികന്മാരും, വിശ്വാസികളും (അയ്മേനികളും) ആയ നമ്മുടെ മക്കളിൽ നിന്നു കൂടെക്കൂടെ നമുക്കു് വന്നുകൊണ്ടിരുന്ന അനേക അപേക്ഷകളേയും നാം കണ്ടപ്പോൾ; നമ്മുടെ ജനത്തെ ദൈവഭക്തിയുടെ മാർഗ്ഗങ്ങളിലേക്കു് വഴിനടത്തുവാനും, സഭയുടെ പ്രമാണങ്ങൾക്കും നിയമങ്ങൾക്കും കീഴ്പ്പെട്ടിരിപ്പാൻ അതിനെ (ജനത്തെ) പഠിപ്പിപ്പാനും തക്കവണ്ണം, നമ്മുടെ ജനത്തിന്റെ ആത്മീക നന്മക്കായി പരിശ്രമിപ്പാൻ നാം ജാഗരൂകനായിരിക്കെ, അനേകർ നോമ്പാകുന്ന നുകം, തങ്ങൾക്കു ഭാരമായി തോന്നിയിട്ടു് അനൽപ കാലങ്ങളായി തങ്ങളുടെ ആത്മാക്കളെ കുറിച്ചുള്ള ചിന്തകളിൽ ഉദാസീനരായി, അന്യോന്യം ദൃഷ്ടാന്തമെടുത്തു കൊണ്ടു് തങ്ങളുടെ ചുമലിൽനിന്നു് അല്പാല്പമായി അതിനെ നീക്കിക്കളയുവാൻ തുടങ്ങത്തക്കവണ്ണം പ. നോമ്പിന്റെ അനുഷ്ഠാനങ്ങളെ നിവർത്തിക്കുന്നതിൽ സംഭവിക്കുന്ന പ്രയാസങ്ങൾ നമുക്കു് ബോധ്യപ്പെടുകയും, പ്രത്യക്ഷത്തിൽ അറിയപ്പെടുകയും ചെയ്കയാൽ, നോമ്പിന്റെ പ്രമാണം അഴിഞ്ഞുപോകുമെന്നു നാം ഭയപ്പെടത്തക്ക നിലയിലായിത്തീർന്നു. ഇതു ഹേതുവാൽ ഹോംസ് പട്ടണത്തിൽ പ. സുന്നഹദോസ് നാം വിളിച്ചുകൂട്ടി നമ്മുടെ ശ്ലൈഹിക സിംഹാസനത്തിന്റെ ഇടവകകളുടെ മേൽപ്പട്ടക്കാരായ ബഹുമാന്യരും നമ്മുടെ കർത്താവിൽ പ്രിയപ്പെട്ടവരുമായ നമ്മുടെ സഹോദരങ്ങളുമായി നാം ആലോചന നടത്തി പ. റൂഹായുടെ നടത്തിപ്പിന്നായി ഞങ്ങൾ അഭ്യർത്ഥിച്ചതിന്നു ശേഷം നോമ്പിനെ സംബന്ധിച്ചു കാനോനികമായി ഞങ്ങൾ ആലോചിച്ചു. നോമ്പിന്റെ സ്ഥാപനം ദൈവികവും, അതിന്റെ നിബന്ധന സഭാസംബന്ധവും ആകുന്നു. അതു് ദൈവഭക്തിക്കും ആത്മാക്കളുടെ രക്ഷക്കും വേണ്ടി പ. സഭയാൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന പ്രമാണങ്ങളിൽ ഒന്നാകുന്നു. അത്യാവശ്യകാരണങ്ങളാൽ അതിന്റെ ദൈർഘ്യത്തെ ചുരുക്കേണ്ടതു് ആവശ്യമാണെന്നു് ഞങ്ങൾ ഐകകണ്ഠ്യേന തീരുമാനിച്ചു.

ഇനിയും നമ്മുടെ കർത്താവായ യേശു മ്ശിഹാ തന്റെ സത്യവിശ്വാസിനിയായ പ. സഭമേൽ നമുക്കു നൽകിയിരിക്കുന്ന ശ്ലൈഹികാധികാരത്താൽ നാം തീരുമാനിച്ചു് ആജ്ഞാപിക്കുന്നതാവിതു്:—രക്ഷാകരമായ "യൽദോ" (ജനന) നോമ്പു് ഇനിമേലാൽ പത്തു ദിവസങ്ങളും, അതിന്റെ ആരംഭം ധനുമാസം പതിനഞ്ചാം തീയതി പ്രഭാതത്തിലും; ശ്ലീഹന്മാരുടെ നോമ്പു്, മിഥുനമാസം 26-ാം തീയതി പ്രഭാതം മുതൽ മൂന്നു ദിവസവും; ദൈവമാതാവിന്റെ വാങ്ങിപ്പിന്റെ നോമ്പു് ചിങ്ങം പത്താം തീയതി പ്രഭാതത്തിൽ ആരംഭിച്ചു് അഞ്ചു ദിവസവും ആയിരിക്കും. മേൽ വിവരിച്ച നോമ്പുകളെ സംബന്ധിച്ചു് ഹൂദായ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന പഴയ നിബന്ധനയെ നമ്മുടെ ഈ ശ്ലൈഹികകല്പനയാൽ നാം ഭേദപ്പെടുത്തിയിരിക്കുന്നു. നാം നിശ്ചയിച്ചു് ക്രമപ്പെടുത്തിയിരിക്കുന്ന ഈ നിയമങ്ങൾ (ഇനിമേലാൽ) പ്രമാണാനുസൃതമായ നിയമമായിരിക്കണമെന്നും സഭ മുഴുവനും അ[illegible]ക്കണമെന്നും നാം ആജ്ഞ[illegible]

നിങ്ങളെല്ലാവരോടും ക[illegible] നാം ആജ്ഞാപിക്കുന്നതു്[illegible] ന്യരായ മേൽപ്പട്ടക്കാരുടെ [illegible] യത്തോടു കൂടെ പ്രമാണാ[illegible] നാം ക്രമപ്പെടുത്തിയ ഈ വ്യവസ്ഥയെ നിങ്ങളെല്ലാവരും പാലിച്ചുകൊള്ളണം. ഈ നോമ്പുകളെ നിങ്ങളെല്ലാവരും —വലിയവരും ചെറിയവരും— ദൈവത്തിന്റെ സഭയാൽ കല്പിക്കപ്പെട്ടിരിക്കുന്നതുപോലെ ആചരിച്ചുകൊള്ളണം. നമുക്കു് നിങ്ങളോടുള്ള പൈതൃക കാരുണ്യത്തേയും ശ്ലൈഹീക താൽപ്പര്യത്തേയും നിങ്ങൾ പ്രയോജനപ്പെടുത്തിക്കൊണ്ടു് മറ്റു നോമ്പുകൾ—അതായതു്; ബുധനാഴ്ച, വെള്ളിയാഴ്ച, നിനുവേനോമ്പു്, വലിയനോമ്പു് എന്നിവ പഴയ വ്യവസ്ഥയിൽത്തന്നെ നിങ്ങൾ ആചരിച്ചുകൊള്ളണമെന്നു് നാം പ്രത്യേകം ആജ്ഞാപിക്കുന്നു. ഇനിമേലാൽ വലിയ നോമ്പിന്റെ ആജ്ഞയെ സ്വന്ത ഇഷ്ടപ്രകാരം ലംഘിച്ചു് കാല്യവെക്കുവാൻ ഒരുവനും അനുവാദമില്ല. എന്തുകൊണ്ടെന്നാൽ നാം നമ്മുടെ അധികാരത്താൽ തന്നെ, നിയമാനുസാരമുള്ള പ്രതിബന്ധങ്ങൾ ഉള്ളവർക്കു്—അതായതു്—വൃദ്ധന്മാർക്കും രോഗികൾക്കും മറ്റും ഓരോരുവനും അവനവന്റെ ആവശ്യാനുസരണം വേണ്ടതു ചെയ്തുകൊണ്ടു്, നമ്മുടെ ആണ്ടുതോറുമുള്ള പ്രസ്താവനകളാൽ അനുവാദം തന്നിട്ടുണ്ടു്, ഇനിയും തരുന്നതുമാണു്. ഈ നടപടിയാൽ എല്ലാവനും, നമ്മുടെ പിതൃസ്നേഹത്തേയും, സഭയുടെ വ്യവസ്ഥകൾ, കല്പനകൾ എന്നിവ ആചരിക്കുന്നതിനുള്ള നമ്മുടെ താൽപ്പര്യത്തേയും ഗ്രഹിക്കുമാറാകട്ടെ—സഭയുടെ അനുവാദത്തോടുകൂടെയല്ലാതെ ഒരുവനും പെരുമാറാതിരിക്കത്തക്കവണ്ണം, സഭാമക്കൾ ഏവരേയും നിയമവലയത്തിലേക്കു് പ്രവേശിപ്പിക്കണമെന്നും, അങ്ങിനെ സഭയുടെ നിയമത്തേയും വ്യവസ്ഥയേയും ലംഘിച്ചുകൊണ്ടു് ചെയ്യുന്ന പാപങ്ങളുടെ അഗാധത്തിൽ നിന്നു് അവർ വിമുക്തരാകണമെന്നും നോമ്പിനെ സംബന്ധിച്ചു വിശ്വാസികളുടെ ഇടയിൽ ഇപ്പോൾ കാണപ്പെടുന്ന അനാസ്ഥ നിശ്ശേഷം നീങ്ങിപ്പോകണമെന്നും നാം ആഗ്രഹിക്കുന്നു. ഈ നടപടിയിൽ ദൈവം അനുകൂലപ്പെടുകയും, ക്രമീകരണം പരീക്ഷിക്കപ്പെടുകയും, ദൈവഭക്തന്മാരെല്ലാവരും സന്തോഷിക്കുകയും സഭയുടെ ഇടയന്മാരും ആചാര്യന്മാരും ആശ്വാസചിത്തരായി ഭവിക്കുകയും ചെയ്‌വാൻ ഇടയാകട്ടെ. (ശരി തർജ്ജിമ)

---

(9-ാം പേജിൽനിന്നു തുടർച്ച)

പോയി എന്നുള്ളതാണു് അവർക്കു ഭവിച്ച അബദ്ധം. മൂന്നാമത്തെ സംഭവം അന്ധനായ ഒരു മനുഷ്യനു കാഴ്ച നൽകുന്നതാണല്ലോ. അവന്റെ സൗഖ്യപ്രാപ്തി ഏറ്റവും സാവധാനത്തിലായിരുന്നു. ഈ മൂന്നുതരത്തിലുള്ള അന്ധത മനുഷ്യർക്കുണ്ടാകാവുന്നതാണു്. ദൈവത്തിനുപോലും ഖേദമുണ്ടാക്കുന്ന ആദ്യവിധത്തിലുള്ള അന്ധതയിൽനിന്നു് നാം നമ്മെത്തന്നെ സൂക്ഷിച്ചാലും.

Licence No. 498 Date 20-3-1948 Reg. M 5258

# [THE] CHURCH WEEKLY

[Cont]inued from page 2)
[re]turned in times of quiet-[ness and] solitude. An Englishman living abroad is often lonely, but there always comes the inspiration that he is never alone. A Christian is ever conscious that beneath him are THE EVERLASTING ARMS, and "The love of the Lord passeth all things for illumination".

(Ecclesiasticus XXV, 12). Also "All things work together for good to them that love God, to them who are the called according to his purpose." (Romans XIII, 28).

I think when one lives in distant lands, he becomes very conscious of the uplifting power of prayer. Depression sometimes comes, and then all of a sudden it departs. If the truth were known, it is probably because some one far away has been praying. I myself am very fortunate in having people in this land who pray for me and my work. I know of one who has remembered me daily at the throne of grace, ever since I was made deacon in 1922. So I would request your prayers not only for me, but for all who labour for the spread of the Gospel. That means for your priests and their helpers in this parish, for the work is one, whether in India or Hoylake or elsewhere. Every portion of the inhabited world is God's vine yard. The words of Alfred Tennyson are well known,

"Pray for my Soul
"More things are wrought by prayer
"Than this world dreamt of,
"Therefore let thy voice
"Rise like a fountain for me day and night
"For what are men, better than sleep or goats,
"If knowing God, they lift not hands of prayer
"Both for themselves, and those who call them friend
"For so the whole side world is every way,
"Bound by gold chains about the feet of God."

That is our inspiration. Wherever we may be, we are linked on to our Father in heaven by chains of gold.

So I beseech you to pray for all God's workers, and that means for yourselves and one another. For the task of winning the world for him is laid upon us all."

He has so ordained that we are to be co-workers, his co-operators. His kingdom is to come on earth, not by supernatural means, but by the labours of earthly men and women. This world is to be the reflex of Heaven, and can only be so when the Gospel is proclaimed everywhere and to all people. Therefore children must still preach and baptize the nations, and the sheep who are not of "this fold" must yet be gathered in; for the Master's words ring clear; "Them also must I bring".

We must never forget that he died for them, as for us, in his own good time all those who know him not shall be numbered among the brethren.

Then shall be fulfilled his desire for the world, that there shall be one flock under one shepherd. This can only come to pass, if his own are faithful and true to his commands.

The task is difficult but the Church has the assurance that he will be with her alway, even unto the end of the world. Knowing this, she can labour untiringly, and unceasingly, for the end is sure and certain. As Isaiah prophesied so it shall be.

"The world shall be filled with the glory of God, as the waters cover the sea."

## യുക്തിപ്രശ്നങ്ങൾ

(തുടർച്ച)

(3) തത്വജ്ഞാനിയും ചിന്തകനും കണക്കു ശാസ്ത്രജ്ഞനുമായ പൈതാഗോറസ് (Pythagours) എന്ന ഗ്രേക്ക് പണ്ഡിതനോടു ഒരിക്കൽ ഒരാൾ ഇപ്രകാരം ചോദിച്ചു "ദൃഷ്ടാന്തപരമായി സംഗതികളെ വിവേചിക്കുന്ന മഹാത്മാവേ! [redacted]ടെ വിദ്യാലയത്തിൽ എത്ര കുട്ടികൾ അഭ്യസിക്കുന്നു". മറുപടിയായി തത്വജ്ഞാനി ഇപ്രകാരം പറഞ്ഞു: 'പകുതി കുട്ടികൾ കണക്കു പഠിക്കുന്നു; നാലിലൊന്നു കുട്ടികൾ തത്വജ്ഞാനം പഠിക്കുന്നു; ഏഴിലൊന്നു കുട്ടികൾ നിശ്ശബ്ദത പാലിക്കുന്നു; ബാക്കി മൂന്നു പെൺകുട്ടികളും ഉണ്ടു്. എന്നാൽ അസ്കൂളിൽ എത്രകുട്ടികൾഉണ്ടു്?

(4) ഏഴു കാവൽക്കാരെ കടന്നു രാജാവിന്റെ അടുക്കൽ ചെന്നു കുറച്ചു മാമ്പഴം വാങ്ങണമെന്നു ഒരു കച്ചവടക്കാരി സ്ത്രീ ആഗ്രഹിച്ചു. ഓരോ കാവൽക്കാരും സ്ത്രീയോടു ഇപ്രകാരം പറഞ്ഞു: "നിങ്ങളുടെ പക്കലുള്ള മാമ്പഴത്തിന്റെ പകുതി എനിക്കു തന്നാൽ ഒരെണ്ണം നിങ്ങൾക്കു തരാം". അങ്ങനെ അവൾ ഓരോരുത്തർക്കും കൊടുത്തു. രാജാവിന്റെ സമീപം ചെന്നപ്പോൾ അവളുടെ പക്കലുണ്ടായിരുന്ന മാമ്പഴം ആരംഭത്തിൽ അവളുടെ പക്കലുണ്ടായിരുന്നതിനു തുല്യമായിരുന്നു എങ്കിൽ എത്ര മാമ്പഴവുംകൊണ്ടു് അവൾ വീട്ടിൽ നിന്നു തിരിച്ചു.

കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ

(11) ആകെ മാനേജർക്കു കൊടുത്ത ഇരുപത്തി അഞ്ചു രൂപായും വിളമ്പുകാരനു കൊടുത്ത രണ്ടു രൂപായും കൂടി കൂട്ടിയാൽ ഒൻപതു രൂപാ വീതം മൂന്നു പേർ മുടക്കിയ തുകയ്ക്കു തുല്യമായിരിക്കും

(12) വടക്കെ ധ്രുവത്തിൽ കെട്ടിടം പണിയണം.



Printed and Published by N. M. Abraham B A. at The Malayala Manorama Press, Kottayam